# വിളക്കും എണ്ണയും

ബുദ്ധിയുള്ള അഞ്ച് കന്യകമാർ വിളക്കിനോടൊപ്പം എണ്ണയും കരുതിയിരുന്നു. മണവാളനൊടൊപ്പം എടുക്കപ്പെട്ടു. എന്നാൽ ബുദ്ധിയില്ലാത്ത അഞ്ചു കന്യകമാരാകട്ടെ, വിളക്കിൽ എണ്ണായില്ലാതാകയാൽ അത് വാങ്ങാനായി പോയി രുന്നു. അതുകൊണ്ട് മണവാളൻ വന്ന സമയത്ത് കൂടെ പോകാൻ കഴിഞ്ഞില്ല.

ശരീരം വിളക്കും കർമ്മം തൈലവുമാണ്. അതിൽ മനസാകുന്ന തിരിയിട്ട് ആത്മാവാകുന്ന അഗ്നിയാൽ ദീപം തെളി ക്കണം. ആ ദീപ പ്രഭ അജ്ഞാനമാകുന്ന ഇരുട്ടിനെ ഇല്ലാതാക്കും.

അപ്പോൾ കർമ്മം ചെയ്യേണ്ടത് ഓരോരുത്തരുടേയും ധർമ്മമാണ് എന്ന് മനസിലാകും. നിഷ്ക്കാമകർമ്മമാണ് ചെയ്യേ ണ്ടത്. അതാണ് ധർമ്മം. ധർമ്മത്തിലധിഷ്ഠിതമായ കർമ്മം ഈശ്വരസാക്ഷാൽക്കാരത്തിനുതകുന്ന കർമ്മം ആണ്.

മനസ് വിശ്വജേതാവായ ഒരു പ്രതിഭാസമാണ്. ലൗകീക ചിന്തകളാലും ആഗ്രഹങ്ങളാലും മറ്റും സുനാമി രൂപപ്പെട്ട കടൽ പോലെ കലുഷിതമാണത്. കേട്ട വചനത്തിൽ ഉറച്ചുനിൽക്കാനോ അതിനനുസരിച്ച് പ്രവർത്തിക്കാനോ അതനുവദിക്കുകയില്ല. അതിനെ നിയന്ത്രിച്ച് ഈശ്വര ചിന്തയുടെ നേർക്ക് കൊണ്ടുവരണം. അതാണ് വിളക്കിലെ തിരി. മനസാകുന്ന തിരിയിട്ട് കർമ്മമാകുന്ന തൈലവും ഒഴിച്ചാൽ അതിൽ ആത്മാവാകുന്ന അഗ്നി പ്രകാശം പരത്തും. പ്രകാശമുണ്ടെങ്കിൽ പിന്നെ ഇരുട്ടിന് നിലനിൽപുണ്ടാവുകയില്ല. അത് ഓടി മറയും. അജ്ഞാനമാകുന്ന ഇരുട്ടിനെ ഇല്ലാതാക്കാൻ കഴിയുന്ന പ്രകാശമാണ് ആത്മപ്രകാശം. ആത്മാവ് സ്വപ്രകാശമാണ്. അതറിയണമെങ്കിൽ ആത്മ ജ്ഞാനം വേണം.

പിതാവിന്റെ ഇഷ്ടം (മത്താ:–7–21) ചെയ്യുന്നവൻ മാത്രമാണ് സ്വർഗരാജ്യത്തിൽ കടക്കുന്നത്, അഥവാ മണവാളൻ വരുമ്പോൾ ആ കൂടെ പോകുന്നത്. എണ്ണ കരുതിയിട്ടുള്ളവർ അവരവർക്ക് ദൈവം നൽകിയിട്ടുള്ള താലന്തുകൾ വിനിയോഗം ചെയ്തവരാണ്. വിശ്വസിക്കുക എന്നതിലുപരി ദൈവത്തെ സേവിക്കുക എന്ന കർമ്മം (സ്വധർമ്മം) പ്രതിഫലേച്ഛയില്ലാതെ ചെയ്തവരാണ്.

ദൈവത്തിൽ വിശ്വസിക്കുക, നമ്മുടെ ആവശ്യങ്ങൾക്കായി മുട്ടിപ്പായി പ്രാർത്ഥിക്കുകയെല്ലാം നാം ചെയ്യുന്നുണ്ടെ ങ്കിലും ദൈവത്തിനു വേണ്ടി എന്തു ചെയ്തു എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. മണലിൽമേൽ അടിത്തറയിട്ടവർ ബുദ്ധിയില്ലാത്ത അഞ്ചു കന്യകമാരാണ്. യേശുക്രിസ്തുവിന്റെ വാക്കുകൾ കേട്ട് അത് പ്രവർത്തിയിലേക്ക് കൊണ്ടു വരുന്നവരാണ് ബുദ്ധിയുള്ളവർ.

നിങ്ങൾ എന്നെ കർത്താവേ കർത്താവേ എന്നു വിളിക്കുകയും ഞാൻ പറഞ്ഞത് ചെയ്യാതിരിക്കുകയും ചെയ്യുന്നത് എന്ത് എന്ന് യേശുക്രിസ്തു ചോദിക്കുന്നത് ശ്രദ്ധിക്കുക. യേശുക്രിസ്തുവിൽ വിശ്വസിക്കുന്നതോ, അവനെ കർ ത്താവേ കർത്താവേ എന്ന് വിളിച്ചപേക്ഷിക്കുന്നതൊ പലപ്പോഴും അങ്ങനെ ചെയ്യുന്നവരുടെ ലൗകീകവും ജഢീകവുമായ ആവശ്യങ്ങൾക്കായിരിക്കും എന്ന് നമുക്കറിയാവുന്നതാണ്. എന്നാൽ അത് ബുദ്ധിയില്ലാത്ത കന്യക മരുടെ പ്രവർത്തിയേ ആകുന്നുള്ളു എന്നാണ് നാം ഓരോരുത്തരും ചിന്തിക്കേണ്ടത്.

പ്രവർത്തിയില്ലാത്ത വിശ്വാസം ആത്മാവില്ലാത്ത ശരീരം പോലെ നിർജ്ജീവമാണ് എന്ന് വി.യാക്കോബ് പറയുന്നു. യേശുക്രിസ്തുവിന്റെ വചനങ്ങൾ, അതിന്റെ ലക്ഷ്യാർത്ഥം മനസിലാക്കാൻ അന്ന് ശിഷ്യന്മാർക്കുപോലും പ്രയാ സമായിരുന്നു എന്ന് നമുക്ക് കാണാം. യേശുക്രിസ്തുവിന് പലതും പറയനുണ്ടായിരുന്നെങ്കിലും അതൊന്നും ഗ്രഹി ക്കാനുള്ള കഴിവ് അന്നത്തെ ശിഷ്യന്മാർക്കില്ലാതിരുന്നതിനാൽ യേശുക്രിസ്തു പറഞ്ഞില്ല എന്ന് സുവിശേഷത്തിൽ നമുക്ക് കാണാൻ കഴിയും. അതിനർത്ഥം യേശുക്രിസ്തു വളരെ കുറച്ചു മാത്രമേ അന്ന് പറഞ്ഞിട്ടുള്ളു, അതിൽ തന്നെ വളരെ കുറച്ചു മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളു എന്നുമാണ്. മൂന്നിൽപരം വർഷങ്ങൾ യേശുക്രിസ്തു ശിഷ്യ ന്മാരോടും മറ്റുള്ളവരോടും പ്രസംഗിച്ചത് മുപ്പതിൽ പരം പേജുകളിൽ വി. മത്തായി രേഖപ്പെടുത്തി. യേശുക്രിസ്തു വിൽ നിന്നും വചന രഹസ്യങ്ങൾ പഠിക്കുന്നതിനു പകരം യേശുവിന്റെ വാക്കുകളിൽ തന്നെ യേശുവിനെ കുടുക്കാൻ നടന്നവരെ സുവിശേഷകർ ചിത്രീകരിക്കുന്നു. പഠിക്കേണ്ടവർക്ക് സൂക്ഷ്മ വിഷയങ്ങൾ മനസിലാക്കാനുള്ള കഴിവി ല്ലായ്മ യേശുക്രിസ്തുവിനെ പലപ്പോഴും നിശബ്ദനാക്കിയിരുന്നു എന്ന് നമുക്ക് അനുമാനിക്കാം. യേശുക്രിസ്തു ചെയ്തതും പറഞ്ഞതും ഒരു പുസ്തകത്തിൽ എഴുതാൻ ശ്രമിച്ചാൽ അത് ഈ ലോകത്തിൽ തന്നെ ഒതുങ്ങുകയില്ല എന്ന് വി.യോഹന്നാൻ പറയുന്നുണ്ട്.

ഈ പശ്ചാത്തലത്തിൽ യേശുക്രിസ്തു എന്തൊക്കെ പറഞ്ഞിരിക്കാം അതിൽ എന്തൊക്കെ രേഖപ്പെടുത്തിയിട്ടു ണ്ടാകും എന്ന് ചിന്തിക്കുന്നത് ഉചിതമാണ്. ''വരം ലഭിച്ചവർക്കുമാത്രം ഗ്രഹിക്കാൻ കഴിയുകയുള്ളു'' എന്ന് യേശു ക്രിസ്തു തന്നെ പറഞ്ഞ സുവിശേഷത്തിന്റെ പല വശങ്ങളും യേശുക്രിസ്തു ഉപമകളിലൂടെയാണ് പറഞ്ഞത് എന്നത് ശ്രദ്ധേയമാണ്. ആന്തരീകാശയം അന്വേഷിച്ചു കണ്ടെത്തേണ്ട തരത്തിലാണ് യേശുക്രിസ്തു സ്വർഗരാ ജ്യത്തിന്റെ മർമ്മങ്ങൾ വെളിപ്പെടുത്തിയത്. അതിൽ പലതും അന്നത്തെ ശിഷ്യന്മാർക്കുപോലും മനസിലായില്ല എന്നവർ തന്നെ പറയുന്നുമുണ്ട്.

തന്റെ ക്രൂശാരോഹണത്തിനു കുറച്ചു മുമ്പ് മാത്രമാണ് യേശുക്രിസ്തു എല്ലാം മനസിലാകുന്ന രീതിയിൽ സംസാരി ച്ചിട്ടുള്ളത് എന്ന് ബൈബിളിൽ കാണാം. യേശുക്രിസ്തുവിന്റെ വാക്കുകളെ വ്യഖ്യാനിക്കേണ്ടതും വിശദീകരി ക്കേണ്ടതും യേശുക്രിസ്തു തന്നെയായിരുന്നു. വളരെ ചുരുക്കം മാത്രമേ യേശു അത് ചെയ്തതായി കാണുന്നുള്ളു. അതുകൊണ്ട് പലരും അതിനെ അവരവരുടെ ഇച്ഛയ്ക്കും ബുദ്ധിക്കുമനുസരിച്ച് വ്യാഖ്യാനിക്കാൻ ഇടയാകുന്നു. യേശു ക്രിസ്തു പറഞ്ഞ വാക്കുകകളോ, ആശയമോ മറ്റെവിടെയെങ്കിലും ഉണ്ടോ എന്നന്വേഷിക്കാൻ പലരും തയ്യാറല്ല. ലൗകീക സുഖഭോഗങ്ങൾക്കും നേട്ടത്തിനും വേണ്ടി ഏതു വിഷയവും പഠിക്കുകയും, മക്കളെ പഠിപ്പിക്കുകയും ചെയ്യുന്ന രക്ഷിതാക്കൾ ആത്മീയ വിഷയങ്ങളുടെ കാര്യത്തിൽ ചില വേലികൾ സ്ഥാപിക്കുന്നു. അതുകൊണ്ട് ആ വിഷയത്തിൽ പലപ്പോഴും അന്ധന്മാരെ അനുഗമിക്കേണ്ടിയും വരുന്നു.

ദൈവം ആത്മാവാണ്, സത്യമാണ്. സത്യമറിയുകയെന്നാൽ ആത്മാവിനെ അറിയുകയെന്നതന്നെയാണ്. എന്റെ വചനത്തിൽ നിലനിൽക്കുന്നു എങ്കിൽ നിങ്ങൾ സത്യം അറിയുകയും(ആത്മാവിനെ അറിയുകയും)ആ അറിവ് (സത്യം) നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും. ആത്മാവിനെ പണ്ടേ ദൈവം അച്ചാരമായി തന്നിട്ടുള്ളതാണ്. മനുഷ്യ ശരീരം വാസ്തവത്തിൽ ആത്മാവിന്റെ തന്നെ മന്ദിരമാണ്. ദൈവത്തെ ആരാധിക്കേണ്ട ആലയം ഏതാണെന്ന് വ്യക്തമാണല്ലോ. അതുകൊണ്ട് അറയിൽ കടന്ന് ഗൂഢമായിരിക്കുന്ന പിതാവായ ആത്മാവിനോട് സംവദിക്കുക.

ദേവാലയങ്ങളിൽ ദീപം തെളിച്ചുകൊണ്ട് ഈ ലക്ഷ്യപ്രാപ്തിയെ പ്രതീകാത്മകമായി ചിത്രീകരിച്ചിരിക്കുന്നു. മെഴുകുതിരി പിന്നീട് വന്നതാണ്. ഒലിവെണ്ണ ഉപയോഗിച്ചുകൊണ്ടാണ് മുൻകാലങ്ങളിൽ ദീപം തെളിച്ചിരുന്നത്. ദീപം പ്രകാശിക്കണമെങ്കിൽ, വെളിച്ചം പരക്കണമെങ്കിൽ വിളക്ക് (ശരീരം) എണ്ണ (ദൈവത്തിനുവേണ്ടിമാത്രമുള്ള കർമ്മം) തിരി (മനസിനെ ലൗകീകവിഷങ്ങളിൽ നിന്നും പിൻതിരിച്ച് ആത്മാവിലേക്ക്–ദൈവത്തിലേക്ക്– ഏകാഗ്രമാക്കിയുള്ള ധ്യാനം ഇത്രയും ആദ്യമേ വേണം. അങ്ങനെ ജീവിക്കുമ്പോൾ–അഭ്യാസത്തിന്റെ പൂർണ്ണതയിൽ–ആത്മാവാകുന്ന അഗ്നിയാൽ ദീപം തെളിയും. അതോടെ അജ്ഞാനാന്ധകാരം നീങ്ങും. അധിന്റെ അധിപനായ സാത്താനെ ജയിക്കും. പ്രകാശം തന്നെയായ ആത്മാവ് ആ വ്യക്തിയുടെ ശരീരം മുഴുവൻ പ്രകാശമാനമാക്കും. അതോടൊപ്പം മറ്റുള്ളവർക്ക് അതുകൊണ്ട് പ്രയോജനവും ഉണ്ടാകും.

നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു എന്ന് യേശുക്രിസ്തു പറഞ്ഞത് അപ്പോൾ അനുഭവവേദ്യമാകും, രുചിച്ചറിയും. കാറ്റില്ലാത്ത സ്ഥലത്ത് കത്തിക്കൊണ്ടിരിക്കുന്ന ദീപം പോലെ നാം ഓരോരുത്തരും ആത്മപ്രകാശത്തെ പ്രസരിപ്പിക്കേണ്ടതാണ് എന്നാണ് യേശുക്രിസ്തു സൂചിപ്പിച്ചത്.

**A.U.M**